കെ. രാജേശ്വരി

# ഹൈക്കോടതിയുടെ നമ്പൂരിശങ്ക

നീചജാതിയാണ്. എന്തും പറയാൻ മടിക്കില്ല. നിഷ്കളങ്ക പുരുഷന്മാരെ വഴിതെറ്റിക്കും ചോരയൂറ്റി കുടിക്കും. പിറ്റേന്ന് കരിമ്പനച്ചോട്ടിൽ എല്ലും മുടിയും കിടക്കും. പരാതിക്കാരിയെ സാക്ഷിക്കൂട്ടിൽ കയറ്റി ചിത്രവധം ചെയ്താലും മതിയാകില്ല. അതുകൊണ്ട് പോളിഗ്രാഫ്, ബ്രെയിൻ മാപ്പിംഗ്. അതും ഫലവത്താകാതെ വന്നാൽ, തിളച്ച എണ്ണയിൽ കൈമുക്കി സത്യം തെളിയിക്കുന്ന പഴയ പരിപാടി തിരിച്ചുകൊണ്ടുവരും. അപ്പോഴും ഒരു വ്യത്യാസമുണ്ടാകും: രാജഭരണകാലത്ത് കുറ്റവാളികളാണ് കൈമുക്കിയിരുന്നതെങ്കിൽ, ഇരുപത്തൊന്നാം നൂറ്റാണ്ടിൽ പരാതിക്കാർ വേണം തിളച്ച എണ്ണയിൽ കൈമുക്കാനും പാമ്പിൻപൊത്തിൽ കൈയിടാനും.

കണ്ടിട്ടുണ്ടോ, പുതിയ ഹൈക്കോടതി മന്ദിരം? നീതിപീഠത്തിൻെറ ഭാവനയും പൊതുമരാമത്ത് വകുപ്പിൻെറ കർമകുശലതയും സമഞ്ജസം സമ്മേളിച്ച വമ്പൻ ഒമ്പതുനില കെട്ടിടം. സിമൻറും കമ്പിയും മാർബിളും തേക്കിൻകാതലുംകൊണ്ട് പടുതുയർത്ത മഹാവിസ്മയം. ശീതീകരിച്ച വിശാലമായ കോടതിമുറികൾ. മുഗൾ ദർബാറിനെ അനുസ്മരിപ്പിക്കുന്ന ചേംബറുകൾ, പൂർണമായും ഡിജിറ്റലൈസ് ചെയ്ത ഓഫീസ്. അത്യാധുനിക സാങ്കേതിക സംവിധാനങ്ങൾ എമ്പാടും.

Fiat Justitia Ruat Coelum (ആകാശം ഇടിഞ്ഞുവീണാലും നീതി നടപ്പാകട്ടെ) എന്നായിരുന്നു ഇത്രയും കാലം കേരള ഹൈക്കോടതിയുടെ പ്രമാണവാക്യം. അരനൂറ്റാണ്ട് നിരന്തരം, നിരങ്കുശം നീതി നടപ്പാക്കിയിട്ടും ആകാശത്തിന് പറയത്തക്ക ഇടിവൊന്നും പറ്റാത്തതുകൊണ്ടാണോ എന്തോ, പുതിയ കെട്ടിടത്തിലേക്ക് മാറിയതോടെ പ്രമാണവാക്യവും മാറ്റിയിരിക്കുന്നു. മന്ദിരത്തിൻെറ മുഖപ്പിൽ മലയാളത്തിലും ആംഗലേയത്തിലും ആലേഖനം ചെയ്തുകാണുന്നത് സത്യമേവ ജയതേ എന്നാണ്. 30 കോടതിമുറികളിലും ഇത് ആവർത്തിച്ചിരിക്കുന്നു. കോടതിക്കകത്ത് മലയാളത്തിന് പ്രവേശനമില്ലാത്തതുകൊണ്ട് വചനം ഇംഗ്ലീഷിലും സംസ്കൃതത്തിലുമാണെന്നേയുള്ളൂ.

കോടതിമുറികളിൽ മഹാത്മാഗാന്ധിയുടെ ചിത്രം ആണിയടിച്ചു തൂക്കിയിട്ടുമുണ്ട്. ദക്ഷിണാഫ്രിക്കയിൽ വക്കീലായിരുന്ന കാലത്തെ കോട്ടു-സൂട്ടു-പാപ്പാസ് പടമല്ല, രാഷ്ട്രപിതാവായ ശേഷമുള്ള ചിത്രം. ജീവിതംതന്നെ സത്യാന്വേഷണ പരീക്ഷണമാക്കി മാറ്റിയ, സത്യഗ്രഹ സമരത്തിലൂടെ ബ്രിട്ടീഷ് സാമ്രാജ്യത്വത്തെ കെട്ടുകെട്ടിച്ച മഹാത്മാവിൻെറ സ്മരണ ന്യായാധിപർക്കും അഭിഭാഷകർക്കും ആവേശം പകരട്ടെ.

'സത്യമേവ ജയതേ' മുദ്രാവാക്യവും സത്യാന്വേഷണ വ്യഗ്രനായ രാഷ്ട്രപിതാവിൻെറ ചിത്രവും പകർന്നുനൽകിയ ആത്മവിശ്വാസംകൊണ്ടാകണം, എസ്.എം.ഇ പീഡനക്കേസിലെ പരാതിക്കാരിയെ നുണപരിശോധനക്ക് വിധേയമാക്കണം എന്ന് കേരള ഹൈക്കോടതി വിധി കൽപിച്ചിരിക്കുന്നു. അതിധീരവും അഭൂതപൂർവവും അനുപമ സുന്ദരവും ആപാദചൂഡ മധുരവുമായ ഒരു വിധിന്യായം.

മഹാത്മാഗാന്ധി സർവകലാശാലയുടെ കീഴിലുള്ള ഒരു മഹാസ്ഥാപനമാണ് സ്കൂൾ ഓഫ് മെഡിക്കൽ സയൻസ്. ആർപ്പൂക്കര ഗാന്ധി നഗറിലാണ് എസ്.എം.ഇയുടെ ആസ്ഥാനവും സ്വാശ്രയ നഴ്സിംഗ് വിദ്യാലയവും. അവിടത്തെ അധ്യാപകരും വിദ്യാർഥികളുമൊക്കെ തികഞ്ഞ ഗാന്ധിയന്മാരാണ്. സത്യം, ധർമം, അഹിംസ മുതലായ സനാതന മൂല്യങ്ങളുടെ പതാകാവാഹകർ.

എസ്.എം.ഇയിലെ ഒന്നാംവർഷ വിദ്യാർഥിനിയെ സീനിയർമാരായ രഞ്ജിത് വർഗീസ് മുതൽപേർ 21.10.05ന് പട്ടാപ്പകൽ സ്ഥാപനത്തിൽ വെച്ച് ലൈംഗികപീഡനത്തിനിരയാക്കി എന്നാണ് പ്രോസിക്യൂഷൻെറ ആരോപണം. ഇന്ത്യൻ ശിക്ഷാനിയമത്തിലെ 342, 354, 366 എ, 376, 34 വകുപ്പുകളും കേരള റാഗിംഗ് നിരോധ നിയമത്തിലെ ഏഴാം വകുപ്പും പ്രകാരമാണ് ഗാന്ധിനഗർ പൊലീസ് കേസ് റജിസ്റ്റർ ചെയ്തിട്ടുള്ളത്. റാഗിംഗ് നടന്ന കാര്യം അറിഞ്ഞിട്ടും നടപടിയെടുക്കാഞ്ഞതിന് പ്രിൻസിപ്പലിനെയും എസ്.എം.ഇ ഡയറക്ടറെയും പ്രതികളാക്കിയിട്ടുണ്ട്. പരാതിക്കാരിക്ക് അമിതമായി മയക്കുമരുന്ന് നൽകിയതിനും തെളിവുകൾ നശിപ്പിക്കാൻ ശ്രമിച്ചതിനും കോട്ടയം മെഡിക്കൽ കോളജിലെ മനോരോഗ ചികിൽസാവിഭാഗം മേധാവിയും പ്രതിയാണ്.

ഇപ്രകാരം ഒരു സംഭവമേ ഉണ്ടായിട്ടില്ല എന്നാണ് പ്രതികളുടെ പക്ഷം: ദുരുദ്ദേശ്യ പ്രേരിതമായി കെട്ടിച്ചമച്ച കേസാണിത്. പരാതിക്കാരി ഒരു സ്വതന്ത്ര വ്യക്തിയല്ല. അവൾ ഒരു പ്രത്യേക വ്യക്തിയുടെ (വി.എൻ. വാസവൻ -ഹരജിയിൽ പേരെടുത്ത് പറഞ്ഞിട്ടില്ല) തടവിലാണ്. സ്ഥാപനത്തിലെ ഏതെങ്കിലും വിദ്യാർഥി പരാതിക്കാരിയെ പിന്തുണക്കാൻ തയാറായിട്ടില്ല -അധ്യാപകരും സ്റ്റാഫും അതേ നിലപാടിൽ തന്നെ. ലൈംഗികാതിക്രമം നടന്നിട്ടില്ലെന്ന് ബഹു. വൈസ് ചാൻസലർക്കുതന്നെയും ബോധ്യപ്പെട്ടതാണ്. പൊലീസ് വ്യാജ തെളിവുണ്ടാക്കുകയാണ്..

പ്രതികളുടെ നിഷ്കളങ്കത വ്യക്തമാക്കാൻ സഹപാഠികളായ നാല് പെൺകുട്ടികൾ എറണാകുളം പ്രസ് ക്ലബിൽ പത്രസമ്മേളനം നടത്തി. ഹൃദയശൂന്യരായ എറണാകുളം എഴുത്താളർ അനാവശ്യ ചോദ്യങ്ങൾ ചോദിച്ച് അവരെ വലച്ചെന്ന് മാത്രമല്ല, ദുഃസൂചനകളോടെ വാർത്ത കൊടുക്കുകയും ചെയ്തു. പത്രസമ്മേളനം നടത്തിയ വീരവനിതകൾ തന്നെ മുമ്പ് റാഗ് ചെയ്തവരാണെന്നായി, പരാതിക്കാരി. പൊലീസ് ഉടനെ അവരെയും റാഗിംഗ് കേസിൽ പ്രതികളാക്കി. അവരിലൊരാൾ മുഖ്യപ്രതിയുടെ കാമുകിയാണെന്നുകൂടി വെളിപ്പെടുത്തി. ഭർതൃകർമാനുകരണമത്രെ പാതിവ്രത്യനിഷ്ഠാ വധൂനാമെന്ന് നിർണയം.

പത്രസമ്മേളനം പാളിയെന്ന് വെച്ച് അടങ്ങിയൊതുങ്ങിയിരിക്കുന്നവരല്ല, എസ്.എം.ഇ

യിലെ ബി.എസ്സി നഴ്സിംഗ് വിദ്യാർഥികൾ. ഒരു കുറ്റവും ചെയ്യാത്ത തങ്ങളുടെ സഹോദരന്മാരെ കള്ളക്കേസിൽ കുടുക്കി തടവിലാക്കി കള്ളന്മാരുടെയും മറ്റ് കുറ്റവാളികളുടെയും കൂടെ പാർപ്പിച്ചിരിക്കുന്നതിലുള്ള മനോവിഷമം സഹിക്കാനാവാതെ അവർ ബഹു. കേരള മുഖ്യമന്ത്രിക്ക് ഭീമഹരജി സമർപ്പിച്ചു. കേസന്വേഷണം സി.ബി.ഐയെ ഏൽപിക്കണം എന്നായിരുന്നു ആവശ്യം.

കേസിൽ പറയുന്ന കാര്യങ്ങളെല്ലാം കള്ളവും വാസ്തവവിരുദ്ധവുമാണ്. കേസിൽ പറയുന്ന പ്രകാരം റാഗിംഗോ ബലാൽസംഗമോ നടന്നിട്ടില്ല എന്നതാണ് സത്യം. ഇപ്പോൾ കേസന്വേഷണം നടത്തുന്ന ഉദ്യോഗസ്ഥർ കൃത്രിമ തെളിവുകളുണ്ടാക്കി ചെയ്യാത്ത കുറ്റം ആരോപിച്ച് ആറ് വിദ്യാർഥികളെ കുറ്റവാളികളാക്കി ചിത്രീകരിച്ച് ശിക്ഷിക്കുന്നതിനുള്ള ശ്രമമാണ് നടന്നുവരുന്നത്: ഭീമഹരജിക്കാർക്ക് സംശയമേതുമില്ല.

മുഖ്യപ്രതി രഞ്ജിത് വർഗീസിന്റെ അപ്പൻ മാത്യു ഗീവർഗീസ് 12 വർഷമായി സൗദിയിൽ ജോലി നോക്കുന്ന 53 കാരനായ, പ്രമേഹവും ഹൈപ്രഷറുമുള്ള ഒരു പ്രവാസിയാണ്; മുൻ മന്ത്രി ടി.എം. വർഗീസിന്റെ ബന്ധുവും തികഞ്ഞ കോൺഗ്രസുകാരനും. പ്രവാസിയാകുന്നതിനു മുമ്പ് ഐ.എൻ.ടി.യു.സി നടുവത്തൂർ ബ്ലോക്ക് സെക്രട്ടറി, ഹെഡ് ലോഡ് ആൻറ് ജനറൽ വർക്കേഴ്സ് കോൺഗ്രസ് നെടുവത്തൂർ ബ്ലോക്ക് ജനറൽ സെക്രട്ടറി, കശുവണ്ടി തൊഴിലാളി കോൺഗ്രസ് ബ്രാഞ്ച് സെക്രട്ടറി, വെളിയം മണ്ഡലം കോൺഗ്രസ് കമ്മിറ്റി സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചുവരുകയായിരുന്നു. എഴുകോൺ നാരായണനും കൊടിക്കുന്നിൽ സുരേഷിനും അച്ചായനെ നേരിട്ടറിയാം. നിരന്തര ബന്ധവുമുണ്ട്.

സൗദി അറേബ്യയിൽനിന്ന് മാത്യു ഗീവർഗീസ് കണ്ണീരോടെ മുഖ്യമന്ത്രി ഉമ്മൻചാണ്ടിക്ക് ഒരു സങ്കടഹരജി അയച്ചു: പ്രായവും രോഗവും വകവെക്കാതെ പൊള്ളുന്ന ചൂടിൽ പണിയെടുക്കുന്നത് എന്റെ മകന്റെ വിദ്യാഭ്യാസത്തിനുവേണ്ടി മാത്രം. എനിക്ക് രണ്ട് പെൺമക്കളും ഒരു മോനുമാണുള്ളത്. എന്റെ എല്ലാ ആശാകേന്ദ്രവുമായ എന്റെ മോനാണ് ഈ ദുരന്തസ്ഥിതി വന്നിരിക്കുന്നത്. അവൻ തെറ്റ് ചെയ്തെങ്കിൽ ശിക്ഷിക്കപ്പെടട്ടെ. അതിൽ എനിക്ക് യാതൊരു വിഷമവുമില്ല. എന്നാൽ, ഒരു നിരപരാധി ക്രൂശിക്കപ്പെടരുത്. ഈ ദുരന്തവാർത്ത അറിഞ്ഞതുമുതൽ എന്റെ ഭാര്യ തളർന്നുകിടപ്പിലാണ്. ഒന്നു നാട്ടിൽപോയി ആശ്വസിപ്പിക്കാൻ പോലും ഈ ഹതഭാഗ്യനായ പ്രവാസിക്കു കഴിയുന്നില്ലല്ലോ എന്നോർത്തു കേഴുകയാണ്... ഞാനൊരു തികഞ്ഞ കോൺഗ്രസ് പ്രവർത്തകനായതിനാൽ മനഃപൂർവമായി എന്നെ കരിവാരി തേക്കാനും എന്റെ പൊതുപ്രവർത്തനത്തിന് തടയിടാനും കരുതിക്കൂട്ടി ചെയ്ത ഒരു രാഷ്ട്രീയ പ്രതിയോഗമല്ലേ എന്നുപോലും സംശയിക്കുന്നു.....

മാധ്യമങ്ങൾ തന്നെ വലിയ ധനികനും പ്രതാപിയുമായി കൊട്ടിഘോഷിക്കുന്നതിലുമുണ്ട് അച്ചായന് സങ്കടം. യാഥാർഥ്യം എന്താണ്?... വെറും 22 സെൻറ് ഭൂമി മാത്രമുള്ള പാവപ്പെട്ടവരിൽ പാവപ്പെട്ടവനാണ്. ഒരു ദിവസം പണിക്കുപോയില്ലെങ്കിൽ അരി മേടിക്കാൻ സാധിക്കാത്തവനാണ്. 12 വർഷമായി പ്രവാസിയായ എനിക്ക് ഒരു സെൻറ് ഭൂമി പോലും വാങ്ങാനോ ഭാവിയിലേക്ക് എന്തെങ്കിലും സമ്പാദിക്കാനോ സാധിച്ചിട്ടില്ല...

മാത്യു ഗീവർഗീസിനെ സമ്പന്നനും പ്രതാപിയുമാക്കി ചിത്രീകരിക്കുക മാത്രമാണോ മാധ്യമങ്ങൾ ചെയ്തത്? അല്ല. പെൺകുട്ടിയെ പരമദരിദ്രയായി അവതരിപ്പിച്ചു. തകരവും ഷീറ്റും കൊണ്ടുണ്ടാക്കിയ കുടിലിന്റെ പടം സഹിതം ഫീച്ചറുകൾ കാച്ചി. നാട്ടുകാർ പിരിവെടുത്ത പണംകൊണ്ടാണ് അവൾ പഠിക്കുന്നതെന്നും ആവർത്തിച്ചു പറഞ്ഞു. എന്തു ചെയ്യാം? കപടലോകമല്ല്യോ, സാറേ?

കോൺഗ്രസുകാരനും തദ്വാരാ ഗാന്ധിയനുമായ ഉമ്മൻചാണ്ടിയോട് മാത്യു ഗീവർഗീസ് ആവശ്യപ്പെട്ട കാര്യങ്ങൾ (1) ലൈംഗികപീഡനം ഉണ്ടായിട്ടുണ്ടെങ്കിൽ ഡി.എൻ.എ പോലുള്ള ടെസ്റ്റുകൾ നടത്തി തെളിയിക്കണം.

2. പെൺകുട്ടിയെ നുണ പരിശോധനക്ക് വിധേയയാക്കണം.

3. വാസവൻ എന്ന സി.പി.എം നേതാവിന്റെ റോൾ അന്വേഷിക്കണം.

പാവം, ഉമ്മൻചാണ്ടി എന്തുചെയ്യാനാണ്? അന്വേഷണച്ചുമതല കോട്ടയം എസ്.പിയിൽനിന്നെടുത്തു മാറ്റാൻ ശ്രമിച്ചപ്പോൾ പത്രങ്ങളും പ്രതിപക്ഷവും വലിയ വായിൽ ഒച്ചയിട്ടു. വി.എസ്. അച്യുതാനന്ദൻ വെട്ടിവെളിച്ചപ്പെട്ടു. ഒടുവിൽ അന്വേഷണം എസ്.പിയും കോട്ടയം ഈസ്റ്റ് സർക്കിൾ ഇൻസ്പെക്ടറും തന്നെ നടത്തട്ടേ എന്ന് തീരുമാനമായി.

നിരപരാധിയായ മകനെ കള്ളക്കേസിൽപെടുത്തി ജയിലിലടയ്ക്കുകയും പീഡിപ്പിക്കുകയും ചെയ്യുന്നു എന്നാരോപിച്ച് രഞ്ജിത്തിന്റെ അമ്മ ഓടനാവട്ടം രാജി വില്ലയിൽ പെണ്ണമ്മ വർഗീസ് പൊലീസ് സൂപ്രണ്ട് ശ്രീജിത്തിനും സർക്കിൾ ഇൻസ്പെക്ടർ വിനോദ് കുമാറിനുമെതിരെ സംസ്ഥാന മനുഷ്യാവകാശ കമീഷനിൽ പരാതികൊടുത്തു. ഏറക്കുറെ അതേ പരാതി തന്നെ പൊലീസ് ഡയറക്ടർ ജനറലിനും സമർപ്പിച്ചു. അന്വേഷണ ഉദ്യോഗസ്ഥരുടെ കൊള്ളരുതായ്മകളും മനുഷ്യാവകാശ ലംഘനങ്ങളും പരാതിയിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്.പരാതികൾ രണ്ടും ബധിരകർണങ്ങളിലാണ് പതിച്ചതെന്ന് മാത്രം.

ഈ ഘട്ടത്തിൽ എസ്.എം.ഇയിലെ മൂന്നാംവർഷ നഴ്സിംഗ് വിദ്യാർഥികളായ സുബിൻ പി. ഡാനിയേൽ, ജിൻേറാ ഫിലിപ്പ്, ജോസഫ് കുരുവിള, ശരത് എസ്. എന്നിവർ അഡ്വക്കറ്റുമാരായ എം.കെ. ദാമോദരൻ, ഒ.വി. മണി പ്രസാദ് എന്നിവർ മുഖേന പൊതുതാൽപര്യ ഹരജിയുമായി ഹൈക്കോടതിയെ സമീപിച്ചു. കേസിന്റെ രേഖകൾ വിളിച്ചുവരുത്തണം, അന്വേഷണം സി.ബി.ഐക്ക് കൈമാറണം, ശരിയായവിധത്തിൽ അന്വേഷിച്ച് അന്തിമ റിപ്പോർട്ട് നൽകാൻ സി.ബി.ഐയോട് കൽപിക്കണം, അന്വേഷണത്തിന്റെ പുരോഗതി സംബന്ധിച്ച് സമയാസമയങ്ങളിൽ ഹൈക്കോടതി റിപ്പോർട്ട് ആവശ്യപ്പെടണം എന്നിങ്ങനെ ലളിതമായ ആവശ്യങ്ങളേ ഹരജിയിൽ ഉണ്ടായിരുന്നുള്ളൂ.

അന്വേഷണം പൂർത്തിയായി ഏറ്റുമാനൂർ മജിസ്ട്രേറ്റ് കോടതിയിൽ ചാർജ് കൊടുത്തു എന്ന് അന്വേഷണ ഉദ്യോഗസ്ഥർ ഹൈക്കോടതിയിൽ ബോധിപ്പിച്ചു. കേസ് ഏറ്റെടുക്കാൻ താൽപര്യമില്ലെന്ന് സി.ബി.ഐയും അറിയിച്ചു. ക്രിമിനൽ കേസുമായി ബന്ധമില്ലാത്ത നാല് വിദ്യാർഥികൾ ഇപ്രകാരം ഒരു ഹരജിയുമായി സമീപിച്ചതിന്റെ യുക്തി ഹൈക്കോടതിക്ക് ബോധ്യമായുമില്ല. 2006 ജനുവരി 30ന് (മഹാത്മാഗാന്ധിയുടെ 49ാം രക്തസാക്ഷിദിനം) ഹൈക്കോടതി പൊതുതാൽപര്യ ഹരജി തള്ളി വിധിയായി. സത്യമേവ ജയതേ പ്രാബല്യത്തിൽ വരുംമുമ്പ് പഴയ ഹൈക്കോടതി മന്ദിരത്തിൽനിന്നാണ് വിധി ഉണ്ടായത്.

കേസന്വേഷണം സി.ബി.ഐയെ ഏൽപിക്കണം. പരാതിക്കാരിയെയും പ്രതികളെയും പോളിഗ്രാഫ്, ബ്രെയിൻ മാപ്പിംഗ് ടെസ്റ്റുകൾക്ക് വിധേയരാക്കണം എന്നീ ആവശ്യങ്ങൾ ഉന്നയിച്ച് രഞ്ജിത് വർഗീസ് ഏറ്റുമാനൂർ മജിസ്ട്രേറ്റ് കോടതിയിൽ ഹരജി ബോധിപ്പിച്ചു. അന്വേഷണം പൂർത്തിയായി ചാർജ് സമർപ്പിച്ച കേസിൽ ഇതൊന്നും സാധ്യമല്ല, തനിക്ക് അധികാരവുമില്ല എന്ന് കണ്ട് മജിസ്ട്രേറ്റ് ഉത്തരവായി.

മജിസ്ട്രേറ്റിന്റെ ഉത്തരവിനെ ചോദ്യം ചെയ്ത് രഞ്ജിത് വർഗീസ് അഡ്വ. എം.കെ. ദാമോദരൻ മുഖേന ഹൈക്കോടതിയിൽ റിവിഷൻ പെറ്റീഷൻ ഫയൽ ചെയ്തു. അഡ്വക്കറ്റ് ജനറലായിരിക്കവേ ഐസ്ക്രീം പാർലർ പെൺവാണിഭക്കേസിൽ വിപ്ലവകരമായ നിയമോപദേശം നൽകി നിരപരാധിയായ പി.കെ. കുഞ്ഞാലിക്കുട്ടിയെ രക്ഷപ്പെടുത്തിയ ദേഹമാകുന്നു, ദാമോദരൻ. വിവാദപരമായ പേര്യ മരംമുറി ക്കേസിൽ ആരോപണ വിധേയനായി, സി.ബി.ഐ അന്വേഷണം നേരിട്ട് കുറ്റവിമുക്തനായ ആളുമാണ്. സി.ബി.ഐ അന്വേഷണത്തിന്റെ ഗുണവും ദോഷവും അനുഭവിച്ചറിഞ്ഞ ആൾ.

രഞ്ജിത് വർഗീസിന്റെ ക്രിമിനൽ റിവിഷൻ പെറ്റീഷനിൽ ബാക്കി പ്രതികളും കക്ഷി ചേർന്നു. പോളിഗ്രാഫ്, ബ്രെയിൻ മാപ്പിംഗ്, നർകോ അനാലിസിസ് പരിശോധനകൾക്ക് വിധേയരാകാൻ സന്നദ്ധമെന്ന് അറിയിച്ചു. അന്വേഷണം പൂർത്തിയായി എന്ന് സർക്കാർ കോടതിയെ അറിയിച്ചു. പുനരന്വേഷണത്തിന് സന്നദ്ധമല്ലെന്ന് സി.ബി.ഐ ശഠിച്ചു. പോളിഗ്രാഫ് മുത

ലായ പരിശോധനകൾ ശാസ്ത്രീയമല്ലെന്നും തെളിവുനിയമപ്രകാരം സ്വീകാര്യമല്ലെന്നും പരാതിക്കാരിയുടെ അച്ഛൻ വാദിച്ചു.

ജസ്റ്റിസ് ജെ.എം. ജെയിംസ് ആണ് ക്രിമിനൽ റിവിഷൻ പെറ്റീഷൻ വാദം കേട്ട് വിധി പറഞ്ഞത്. വ്യഥാപവാദത്തിന് വിധേയനാകുന്നതിൻെറ വേദന തികച്ചും അറിയുന്ന ആൾ. പട്ടാപ്പകൽ ആൾത്തിരക്കേറിയ മേനക ജംഗ്ഷനിൽ വെച്ച് മോട്ടോർ സൈക്കിൾ യാത്രക്കാരൻെറ ചെകിടത്തടിച്ചു എന്ന് ആരോപിച്ച് മാധ്യമങ്ങൾ അദ്ദേഹത്തെ വേട്ടയാടുകയായിരുന്നു. ചീഫ് ജസ്റ്റിസിൻെറ നിർദേശപ്രകാരം അന്വേഷണം നടത്തിയ മൂന്നംഗ ന്യായാധിപ കമ്മിറ്റി കുറ്റവിമുക്തനാക്കി എന്നത് വേറെ കാര്യം.

കേസന്വേഷണം സി.ബി.ഐയെ ഏൽപിക്കണം എന്ന ആവശ്യം കോടതി വീണ്ടും നിരാകരിച്ചു. അതേസമയം, പരാതിക്കാരിയെയും പ്രതികളെയും പോളിഗ്രാഫ്, ബ്രെയിൻ മാപ്പിംഗ് പരിശോധനകൾക്ക് വിധേയമാക്കണം എന്നു കൽപിച്ചു. നർകോ അനാലിസിസ് ആരോഗ്യത്തിന് ഹാനികരമാകയാൽ അത് പാടില്ല എന്നും വിധിച്ചു.

ഏത് നിലക്കുനോക്കിയാലും വിപ്ലവകരമാണ് വിധിന്യായം. പരാതിക്കാരുടെ ആവശ്യപ്രകാരമല്ലാതെ പ്രതികളുടെ അപേക്ഷ പരിഗണിച്ച് കോടതി അന്വേഷണത്തിൽ ഇടപെട്ടതുതന്നെ അസാധാരണം. പ്രതികളോടൊപ്പം പരാതിക്കാരിയെക്കൂടി നുണപരിശോധനക്ക് വിധേയമാക്കണം എന്ന് കൽപിച്ചത് അത്യസാധാരണം. പോളിഗ്രാഫ്, ബ്രെയിൻ മാപ്പിംഗ് പരിശോധനകൾ ശാസ്ത്രീയമാണെന്നോ അവയുടെ റിപ്പോർട്ട് തെളിവു നിയമപ്രകാരം സാധുവാണെന്നോ ഇന്ത്യയിലെ കോടതികൾ ഇതുവരെ അംഗീകരിച്ചിട്ടില്ലെന്നത് കൗതുകകരമായ മറ്റൊരു വസ്തുത.

സ്ത്രീപീഡന കേസുകളിൽ പരാതിക്കാരിയുടെ മൊഴിയാണ് പരമപ്രധാനമെന്നും അത് വിശ്വസനീയമാണെങ്കിൽ, സ്വതന്ത്രമായ മറ്റു തെളിവുകൾ കൂടാതെ തന്നെ പ്രതിയെ ശിക്ഷിക്കാമെന്നുമാണ് സുപ്രീം കോടതി നിരന്തരമായി വിധിച്ചിട്ടുള്ളത്. പഞ്ചാബ് സംസ്ഥാനവും ഗുർമീത് സിംഗും തമ്മിലുള്ള കേസിൽ സുപ്രീം കോടതി പറഞ്ഞത് ഇപ്രകാരമാണ്:

Rape is not merely a physical assault -it is often descructive of the whole personality of the victim. A murderer destroys the physical body of his victim, a rapist degrades the very soul of the helpless female. The courts, therefore shoulder a greater responsibility while trying an accused on charges of rape. They must deal with such cases with utmost sensitivity. The courts should examine the broader probabilities of a case and not get swayed by minor contradictions or insignificant discrepancies in the statement of the prosecutrix, which are not of a fatal nature, to throw out an otherwise reliable prosecution case. If evidence of the prosecutrix inspires confidence, it must be relied upon without seeking corroboration of her statement in material particulars. If for some reason the court finds it difficult to place implicit reliance on her testimony, it may look for evidence which may lend assurance to her testimony, short of corroboration required in the case of an accomplice. The testimony of the prosecutrix must be appreciated in the background of the entire case and the trial court must be alive to its responsibility and be sensitive while dealing with cases involving sexual molestation.

ഇതും ഇതുപോലുള്ളതുമായ എത്രയെത്ര വിധികൾ ഉണ്ടായി. എന്നിട്ടോ? പരാതിക്കാരിയുടെ സ്വഭാവശുദ്ധിയെക്കുറിച്ചുള്ള നമ്പൂരിശങ്ക മാറുന്നില്ല, കീഴ്ക്കോടതികൾക്കും ഹൈക്കോടതികൾക്കും. നീചജാതിയാണ്. എന്തും പറയാൻ മടിക്കില്ല. നിഷ്കളങ്ക പുരുഷന്മാരെ വഴിതെറ്റിക്കും. ചോരയൂറ്റി കുടിക്കും. പിറ്റേന്ന് കരിമ്പനച്ചോട്ടിൽ എല്ലും മുടിയും കിടക്കും. പരാതിക്കാരിയെ സാക്ഷിക്കൂട്ടിൽ കയറ്റി ചിത്രവധം ചെയ്താലും മതിയാകില്ല. അതുകൊണ്ട് പോളിഗ്രാഫ്, ബ്രെയിൻ മാപ്പിംഗ്. അതും ഫലവത്താകാതെ വന്നാൽ, തിളച്ച എണ്ണയിൽ കൈമുക്കി സത്യം തെളിയിക്കുന്ന പഴയ പരിപാടി തിരിച്ചുകൊണ്ടുവരും. അപ്പോഴും ഒരു വ്യത്യാസമുണ്ടാകും: രാജഭരണകാലത്ത് കുറ്റവാളികളാണ് കൈമുക്കിയിരുന്നതെങ്കിൽ, ഇരുപത്തൊന്നാം നൂറ്റാണ്ടിൽ പരാതിക്കാർ വേണം തിളച്ച എണ്ണയിൽ കൈമുക്കാനും പാമ്പിൻപൊത്തിൽ കൈയിടാനും.

കുറ്റം തെളിയിക്കപ്പെടുംവരെ പ്രതി നിരപരാധിയാണെന്നാണ് സങ്കൽപം. ഇനി മേ

പരാതിക്കാരിയെ നുണപരിശോധനക്ക്
വിധേയമാക്കുന്നത് മനുഷ്യാവകാശ ലംഘനമാണെന്ന്
ഒരു വാദമുണ്ട്. സത്യത്തിൽ മനുഷ്യാവകാശം
പ്രതികൾക്കു മാത്രം ലഭ്യമാകുന്ന സൗഭാഗ്യമാണ്.
പ്രതികളാൽ പീഡിപ്പിക്കപ്പെട്ട,
മാധ്യമങ്ങളാലും സഹപാഠികളാലും അപഹസിക്കപ്പെട്ട,
ഇനി അഭിഭാഷകരാലും ന്യായാധിപരാലും
വേട്ടയാടപ്പെടേണ്ടിയിരിക്കുന്ന പെൺകുട്ടിയെ
സംബന്ധിച്ചിടത്തോളം തുടർക്കഥയിലെ
എപ്പിസോഡുകൾ മാത്രം
പോളിഗ്രാഫും ബ്രെയിൻ മാപ്പിംഗും.

ലിൽ കുറ്റം സംശയാതീതമായി തെളിയുംവരെ പരാതിക്കാരി കുറ്റവാളിയാണെന്നും പരാതി കളവാണെന്നും കൂടി അനുമാനിക്കപ്പെടാവുന്നതാണ്.

പരാതിക്കാരിയെ നുണപരിശോധനക്ക് വിധേയമാക്കുന്നത് മനുഷ്യാവകാശ ലംഘനമാണെന്ന് ഒരു വാദമുണ്ട്. സത്യത്തിൽ മനുഷ്യാവകാശം പ്രതികൾക്കു മാത്രം ലഭ്യമാകുന്ന സൗഭാഗ്യമാണ്. പ്രതികളാൽ പീഡിപ്പിക്കപ്പെട്ട, മാധ്യമങ്ങളാലും സഹപാഠികളാലും അപഹസിക്കപ്പെട്ട, ഇനി അഭിഭാഷകരാലും ന്യായാധിപരാലും വേട്ടയാടപ്പെടേണ്ടിയിരിക്കുന്ന പെൺകുട്ടിയെ സംബന്ധിച്ചിടത്തോളം തുടർക്കഥയിലെ എപ്പിസോഡുകൾ മാത്രം പോളിഗ്രാഫും ബ്രെയിൻ മാപ്പിംഗും.

പെൺവാണിഭക്കാരെയും സ്ത്രീപീഡകരെയും കൈയാമം വെച്ച് തെരുവിലൂടെ നടത്തും എന്ന് പ്രഖ്യാപിച്ച് കൈയടി നേടി അധികാരത്തിലേറിയ പുമാനാണ് അച്യുതാനന്ദൻ. അദ്ദേഹത്തിൻെറ സ്വന്തം ഗ്രൂപ്പുകാരനും വിശ്വസ്തനുമാണ് നിയമമന്ത്രി വിജയകുമാർ. എസ്.എം.ഇ പീഡനക്കേസിലെ വിധിയെക്കുറിച്ച് രണ്ടാളും പ്രതികരിച്ചിട്ടില്ല. പ്രതിപക്ഷത്തിരിക്കുമ്പോൾ പലതുംപറയാം, പ്രഖ്യാപിക്കാം. ഭരണത്തിൽ കയറുമ്പോൾ സൗകര്യപൂർവം വിസ്മരിക്കാം.

കോടതിവിധിയെ അപലപിക്കാൻ തയാറായ വനിതാനേതാക്കൾ എം.സി. ജോസഫൈനും ആനിരാജയും മാത്രം. വിധി വന്നതിൻെറ നാലാം ദിവസമാണ് അജിതയും കൂട്ടരും മുഖ്യമന്ത്രിയെ കണ്ട് ഐസ്ക്രീം കേസ് പുനരന്വേഷിക്കണം എന്ന് ആവശ്യപ്പെട്ടത്. എസ്.എം.ഇയെക്കുറിച്ച് സ്ത്രീവേദിക്കുപോലും ഒന്നുംപറയാനില്ല.

നുണപരിശോധനക്ക് വിധേയയാക്കാൻ അനുവദിക്കില്ലെന്ന് പരാതിക്കാരിയുടെ പിതാവും സുപ്രീംകോടതിയിൽ പോകുമെന്ന് സഖാവ് വാസവനും പ്രഖ്യാപിച്ചു കഴിഞ്ഞിട്ടുണ്ട്. ഒരുപക്ഷേ, സുപ്രീംകോടതി ഈ വിധിയെ അസ്ഥിരപ്പെടുത്തിയേക്കാം.എന്നാൽ പോലും അതിൻെറ ചരിത്രപ്രാധാന്യം ഇല്ലാതാകുകയില്ല. സത്യാന്വേഷണത്തിൽ പുതിയപാത വെട്ടിത്തെളിച്ച ജസ്റ്റിസ് ജെയിംസിനെ അഭിനന്ദിക്കുക. നീതിക്കുവേണ്ടി തളരാതെ പോരാടിയ രഞ്ജിത് വർഗീസിനെയും അഡ്വക്കറ്റ് എം.കെ. ദാമോദരനയും മറക്കാൻ പാടില്ല. സത്യമേവ ജയതേ! ●